A Sermon on the Conversion of St. Paul.

N. T. M. R. T. S.

# അപ്പൊസ്തൊലനായ പൌലൂസിന്റെ
# മനസ്സ തിരിവിനെ കുറിച്ചുള്ള
# പ്രസംഗം.

---

അപ്പൊസ്തൊലന്മാരുടെ നടപ്പുകളിൽ ൨൬ അ: ൧൩—൧൬.

ഞാൻ മദ്ധ്യാഹ്നത്തിൽ വഴിയിൽ ആകാശത്തിൽനിന്ന സൂൎയ്യന്റെ പ്രകാശത്തെക്കാൾ അധികമായുള്ള ഒരു വെളിച്ചം എന്നെയും എന്നൊടു കൂടെ പ്രയാണം ചെയ്യുവരെയും ചുററി പ്രകാശിക്കുന്നത കണ്ടു. പിന്നെ ഞങ്ങൾ എല്ലാവരും നിലത്ത വീണപ്പൊൾ, എന്നൊട സംസാരിച്ച, ശൌലെ, ശൌലെ, നീ എന്തിന എന്നെ ഉപദ്രവിക്കുന്നു? മുള്ളുകളുടെ നെരെ ഉതെക്കുന്നത നിനക്ക വിഷമമുള്ളതാകുന്നു, എന്ന എബ്രായ ഭാഷയിൽ പറയുന്ന ഒരു ശബ്ദം ഞാൻ കെട്ടു. അപ്പൊൾ ഞാൻ, നീ ആരാകുന്നു കൎത്താവെ? എന്ന പറഞ്ഞു. എന്നാറെ അവൻ, ഞാൻ നീ ഉപദ്രവിക്കുന്ന യെശുവാകുന്നു. എന്നാൽ നീ എഴുനീററ കാലുറപ്പിച്ച നില്ക്ക: എന്തകൊണ്ടെന്നാൽ ഞാൻ നിന്നെ ഒരു ദൈവശുശ്രൂഷക്കാരനായും, കണ്ടിട്ടുള്ള കാൎയ്യങ്ങളെയും, ഞാൻ നിനക്ക പ്രത്യക്ഷമാകുവാനുള്ള കാൎയ്യങ്ങളെയും കുറിച്ച ഒരു സാക്ഷിയായും നിയമിപ്പാനുള്ള കാൎയ്യത്തിനായിട്ട തന്നെ ഞാൻ നിനക്ക പ്രത്യക്ഷനായി.

വെദപുസ്തകത്തിൽ കാണിച്ചിരിക്കുന്ന നല്ലവരുടെ കഥകളെ കെട്ട ഗ്രഹിക്കുന്നത മഹാ സാരവും പ്രയൊജനവുമുള്ളതാകുന്നു. അവരിൽ തർസുസ്സുകാരനായ ശൌൽ എന്ന വിളിക്കപ്പെട്ട പൌലൂസ എന്നവൻ ശ്രെഷ്ഠനായിരുന്നു. അവന്റെ മാതാപിതാക്കന്മാർ യെഹൂദന്മാരുടെ വംശത്തിലുള്ള ബെന്യാമിന്റെ ഗൊത്രക്കാരാകകൊണ്ട അവൻ "എബ്രായക്കാരിൽനിന്ന ഒരു എബ്രായക്കാരൻ" എന്ന താന്നെ കുറിച്ച തന്നെ പറഞ്ഞിരിക്കുന്നു. (ഫീലിപ്പി. ൩. ൫.) അവർ കിലിക്കിയാ നാട്ടിലുള്ള തർസൂസ പട്ടണത്തിൽ പാർത്തിരുന്നു. അവന്റെ അപ്പന റൊമാക്കാരനെന്നുള്ള ശ്രെഷ്ഠത്വം ഉണ്ടായിരുന്നു. ആ ശ്രെഷ്ഠത്വം പൌലൂസിന്നും ഉണ്ടായിരുന്നു. ആ പട്ടണം ആ നാട്ടിൽ പ്രധാന പട്ടണമായിരുന്നു. അതിൽ അനെകം വിദ്യകളെ അഭ്യസിപ്പിക്കുന്ന പള്ളിക്കൂടങ്ങളുണ്ടായിരുന്നതുകൊണ്ട അവിടെ വിദ്യകളെ അഭ്യസിപ്പാൻ തുടങ്ങി. അതിന്റെ ശെഷം യറുശലെമിലെക്ക ചെന്ന ശ്രുതിപ്പെട്ട വെദശാസ്ത്രിയായിരുന്ന ഗമാലിയെലിന്റെ അടുക്കൽ വെദത്തിന്നടുത്ത വിദ്യകളെ നല്ലവണ്ണം അഭ്യസിച്ചുകൊണ്ട പറിശന്മാരുടെ കൂട്ടത്തിൽ ചെൎന്നിരുന്നു. പറിശന്മാർ മൂപ്പന്മാരുടെ പാരമ്പൎയ്യന്യായങ്ങളെ പ്രമാണിക്കുന്നതിൽ എറ്റവും വൈരാഗ്യമുള്ളവരായിരുന്നു. ആ പ്രമാണത്തിൽ ഇവനും അധികം ഭക്തിവൈരാഗ്യമുള്ളവനായിരുന്നതുകൊണ്ട അതിനെ പ്രമാണിക്കാതിരുന്ന ക്രിസ്ത്യാനിക്കാരെ അവൻ എറ്റവും പകെച്ച പീഡിപ്പിച്ച വന്നു. ക്രിസ്തുമാൎഗ്ഗത്തിൽ ഭക്തിവൈരാഗ്യമുള്ളവനായിരുന്ന സ്തെപ്പാനൊസിനെ കല്ല ചെയ്യുവരൊടു കൂടെ ഇവനും കൂടിക്കൊണ്ട അവൎക്ക സഹായക്കാരനായിരുന്നു. ക്രിസ്തുമതക്കാരിൽ ചിലർ ആ ഉപദ്രവത്തിന്ന ഭയപ്പെട്ട ദമസ്കൊസി

ലെക്ക ഒടി പൊയി ഒളിച്ചിരിക്കുന്നു എന്ന കെട്ടിട്ട അവരെ പിടിച്ചുകൊണ്ടുവരത്തക്കവണ്ണം പ്രധാനികളിൽനിന്ന അധികാരം പ്രാപിച്ച മഹാ മൂൎക്ക്ഷത്തൊടും അതിശീഘ്രത്തൊടും അവിടെക്ക പുറപ്പെട്ട പൊയി. അവൻ പൊകുമ്പൊൾ യെശു അവനൊട എതൃത്ത തന്റെ മഹാ ശക്തിയാൽ അവന്റെ ദുസ്സ്വഭാവത്തെ നീക്കി അവനെ മനസ്സ തിരിച്ചു. അവന്റെ മനസ്സതിരിവിന്റെ അവസ്ഥയെ അറിയുന്നത എല്ലാവൎക്കും പ്രയൊജനമുള്ളതായിരിക്കകൊണ്ട,

ഒന്നാമത.—അവൻ മനസ്സ തിരിച്ചതിന മുമ്പെ എത പ്രകാരമുള്ളവനായിരുന്നു എന്നും,

രണ്ടാമത.—അവൻ മനസ്സ തിരിച്ചതിന്ന നിശ്ചയമായുള്ള ദൃഷ്ടാന്തങ്ങൾ എന്തെന്നും,

മൂന്നാമത.—അവന്റെ മനസ്സതിരിവിൽ ഉണ്ടായ ദൈവകാരുണ്യം ഇന്നതെന്നും ഞാൻ പറഞ്ഞു കാണിക്കുന്നു. കെൾപ്പിൻ.

## ഒന്നാമത,

അവൻ മനസ്സ തിരിച്ചതിന മുമ്പെ എത പ്രകാരമുള്ളവനായിരുന്നു എന്നുള്ളതിനെ കുറിച്ച പറയാം. അതെന്തന്നാൽ,

(൧) അവൻ നല്ല ക്രമമുള്ളവനായിരുന്നു. അവൻ ദുഷ്ടന്മാരെ പൊലെ ഭൊഷ്ക്ക, വഞ്ചന, മൊഷണം, മുതലായ അക്രമങ്ങളെ ചെയ്യാതെ മഹാന്മാൎക്ക മൎയ്യാദയും സമന്മാൎക്ക ഇണക്കത്തെയും ഹീനന്മാൎക്ക ദയയെയും കാണിച്ചുവന്നു. അവൻ യഹൂദന്മാൎക്ക അറിയിക്കപ്പെട്ട പ്രമാണങ്ങളെ പ്രമാണിക്കുന്നതിൽ പുറമെ ഒന്നിലെങ്കിലും തെറ്റീട്ടില്ല. ആകയാൽ അവൻ പിന്നത്തെ കാലത്തിൽ, ഞാൻ

"ന്യായപ്രമാണത്തിലുള്ളനീതി നൊക്കിയാൽ കുററ
മില്ലാത്തവൻ" എന്ന പറഞ്ഞു. (ഫീലിപ്പി: ൩: ൬·)
അപ്രകാരമിരുന്നിട്ടും അവൻ ക്രിസ്തുവിനെ കു
ച്ച മൊശയുടെ പുസ്തകങ്ങളിലും സങ്കീൎത്തനങ്ങ
ടെ പുസ്തകങ്ങളിലും ദീൎഘദൎശികളുടെ പുസ്തകങ്ങ
ളിലും അറിയിക്കപ്പെട്ടിരുന്നവയെ നല്ലവണ്ണ
ശൊധന ചെയ്യാതെയും അവനെ രക്ഷിതാവാ
യിട്ട കൈക്കൊള്ളാതെയും തന്റെ സ്വന്ത നീതി
യെ കുറിച്ച പ്രശംസിച്ച നടന്ന വന്നതകൊണ്ട
അവൻ തെററായിട്ടുള്ള വഴിയിൽ പൊയ്പൊയി
എന്നുള്ളതിന്ന സംശയമില്ല. അവൻ അതിനെ
വിട്ടകന്ന യെശുവിന്റെ മഹത്വത്തെ കണ്ടറി
ഞ്ഞ അവന്റെ പിന്നാലെ ചെല്ലുന്നതിന്ന മന
സ്സ തിരിപ്പാൻ ആവശ്യമായിരുന്നു. അപ്രകാരം
തന്നെ നിങ്ങളും മനുഷ്യരുടെ മുമ്പാകെ എത്ര ന
ല്ല ക്രമമായിട്ട നടന്ന വന്നാലും ക്രിസ്തുവിനാ
ലുണ്ടാകുന്ന നീതിക്ക അനുസരണമില്ലാത്തവരാ
യാൽ നിങ്ങൾക്ക രക്ഷയുണ്ടാകയില്ല. അതിനെ കു
റിച്ച "ഒരുത്തനും വീണ്ടും ജനിക്കാതെയിരുന്നാൽ
അവന ദൈവത്തിന്റെ രാജ്യം കാണ്മാൻ ക
കയില്ല" എന്ന യെശു അരുളിചെയ്തിരിക്കുന്നു
യൊഹ. (൩. ൩.)

(൨) അവൻ പറിശനായിരുന്നു. പറിശന്മാർ ത
ങ്ങളെ നീതിമാന്മാരെന്ന വിചാരിച്ചത കൊണ്ട
ദൈവത്താലുണ്ടാകുന്ന നീതിക്ക അനുസരണമി
ല്ലാത്തവരായും പാരമ്പൎയ്യന്യായങ്ങളെ മുഖ്യമെന്ന
വിചാരിച്ചതകൊണ്ട അവന്റെ ന്യായപ്രമാണ
ങ്ങളെ അബദ്ധമാക്കുന്നവരായും അഹംഭാവം
അസൂയ മുതലായ ദുൎഗ്ഗുണങ്ങളുള്ളവരായിരുന്ന
കൊണ്ട മററുള്ളവരെ ആക്ഷെപിക്കുന്നവരായുമി
രുന്നു. ഇപ്രകാരമിരുന്നിട്ടും തെരുവീഥികളുടെ കൊ
ണുകളിലും ദൈവസഭകളിലും നിന്ന വിസ്താരമാ

യി പ്രാൎത്ഥനകളെ ചൊല്ലുകയും ഉപൊഷിക്കുന്ന വരായിരുന്ന മുഖങ്ങളെ ശൊഷിപ്പിച്ചും ധൎമ്മം മുതലായ ക്രിയകളെ ചെയ്തും വന്നു. ൟ പുറമെയുള്ള ക്രിയകൾ കൊണ്ട രക്ഷയുണ്ടാകുമെങ്കിൽ അവയെ എല്ലാം പ്രമാണിച്ചുകൊണ്ട വന്ന പൌലൂസിന്ന മനസ്സുതിരിവ ആവശ്യമായിരുന്നതഎന്തകൊണ്ട? അവയാൽ പാപമൊചനവും പരിശുദ്ധ സ്വഭാവവും ഉണ്ടാകയില്ല എന്നും അവ ദൈവത്തിൽനിന്നുണ്ടാകുന്ന നീതിയെ അനുസരിക്കുന്നതകൊണ്ട ഉണ്ടാകുമെന്നും അറിഞ്ഞുകൊൾവാനായിട്ട അവൻ അനുതാപപ്പെടുവാൻ ആവശ്യമായിരുന്നു. നിങ്ങളും "മനസ്സുതിരിയപ്പെട്ട ചെറിയ പൈതങ്ങളെ പൊലെ ആയ്തീരുന്നില്ല എങ്കിൽ നിങ്ങൾ സ്വൎഗ്ഗരാജ്യത്തിലെക്ക കടക്കയില്ല" എന്ന അറിഞ്ഞുകൊൾവിൻ.

(൩) അവൻ യെശുവിന്ന വിരൊധിയായിരുന്നു. വലിയവരാൽ നിന്ദിക്കപ്പെട്ട കുററക്കാരനെ പൊലെ കുരിശിൽ തറെക്കപ്പെട്ട യെശു തന്നെ സൎവ്വലൊകരക്ഷിതാവെന്നും അവൻ ദൈവാലയത്തെ നശിപ്പിച്ച മൊശെ കൊടുത്ത ചട്ടങ്ങളെ മാററുമെന്നും അറിയിക്കപ്പെട്ടതിനെ കൈക്കൊള്ളുന്നതിന്ന അഹംഭാവം നിറഞ്ഞ തന്റെ മനസ്സ സമ്മതിക്കാഞ്ഞതകൊണ്ട അവൻ അധികം ഉഗ്രമുള്ളവനായിരുന്നു. ആ സമയത്ത ക്രിസ്തുവിനെ ഭക്ഷിച്ചുകളയുന്നതിന്ന ഇടയുണ്ടായിരുന്നാൽ ഭക്ഷിച്ചുകളവാനും തുനിയുമെന്നുള്ളതിന്ന ഒട്ടും സംശയമില്ല. ഇപ്രകാരമുള്ള മൂക്ക്പന്മാർ തങ്ങളെ വീണ്ടെടുക്കതക്കവണ്ണം ചൊരിയപ്പെട്ട ക്രിസ്തുവിന്റെ വിലയെറിയ രക്തത്തെ തങ്ങളുടെ കാലുകളാൽ ചവുട്ടി കളയുന്നത കൊണ്ട നശിച്ചുപൊകുന്നതിന്ന ഇടയായിരിക്കുന്നു. നിങ്ങളും അപ്രകാരം നശിച്ചുപൊകാതെ നിങ്ങളുടെ പാപങ്ങൾ മൊ

ചിക്കപ്പെടുവാനായിട്ട നിങ്ങളുടെ മനസ്സിനെ തി
രിച്ച അനുതാപപ്പെടുവിൻ.

(൪) അവൻ യെശുവിന്റെ ശിഷ്യരെ പീഡി
പ്പിക്കുന്നവനായിരുന്നു. അവൻ അവനെ പക
ക്കാതെയിരുന്നാൽ അവന്റെ ജനങ്ങളെ പീഡി
പ്പിക്കുമൊ? അവൻ അവരിൽ അധികം മൂൎക്ഷമു
ള്ളവനായി അവരെ ഭയപ്പെടുത്തി കൊല്ലുത്തക്കവ
ണ്ണം ഗൎജ്ജിച്ച അവരിൽ സ്ത്രീകളെയും പുരുഷന്മാ
രെയും പിടിച്ച കാരാഗ്രഹത്തിലാക്കിയതുമല്ലാതെ
അവരെ അന്യ പട്ടണങ്ങൾ വരെയും പിന്തുടൎന്ന
പീഡിപ്പിച്ചു. അപ്രകാരമെല്ലാം അവൻ ചെയ്യു
ന്നതിന്ന അവർ എന്തൊരു കുറ്റം ചെയ്തു? തങ്ങ
ളെ പാപത്തിൽനിന്നും ദൈവകൊപത്തിൽനി
ന്നും രക്ഷിപ്പാനായിട്ട തന്റെ ജീവനെയും സ്വ
രമുള്ളതെന്ന വിചാരിക്കാതെ വിട്ടുകൊടുത്തിട്ടുള്ള
യെശുവിൽ സ്നെഹമായിരുന്നതല്ലാതെ ഒരു കുറ
വും അവർ ചെയ്തിട്ടില്ല. അവരെ പകച്ച പീഡി
പ്പിക്കുന്നവൻ മഹാ വലിയ കുറ്റക്കാരനല്ലയൊ
അവൻ അനുതപിക്കാതെയിരുന്നാൽ എങ്ങിനെ
രക്ഷിക്കപ്പെടും? ചിലർ ഇക്കാലത്തിൽ ശൌല
നെ പൊലെ യെശുവിന്റെ ശിഷ്യന്മാരെ ദുഃഖി
പ്പിക്കുന്നതിന്ന ഇടയില്ലാതിരുന്നാലും അവനെ
പൊലെ മൂൎക്ഷന്മാരായി അവരെ ദൂഷിച്ച അവ
വിശ്വസിക്കുന്ന ക്രിസ്തുവിനെയും അവനാൽ അ
റിയിക്കപ്പെട്ടിരിക്കുന്ന രക്ഷമാൎഗ്ഗത്തെയും പക
ച്ച അവരുടെ നാമങ്ങളെയും വൃഥാവാക്കി ഇങ്ങി
നെ പലവിധമായി അവൎക്ക തിന്മ ചെയ്യുവാ
ന്നു അവർ തങ്ങളുടെ പാപത്തെ തിരിച്ചറിഞ്ഞ ത
ങ്ങൾക്ക വരുന്ന ദൈവകൊപത്തിന്ന ഭയപ്പെട്ട
നന്നാക്കുന്നതിന്ന ദൈവം കൃപ ചെയ്യുമാറാകട്ടെ

രണ്ടാമത.

അവൻ മനസ്സ തിരിച്ചതിന്ന നിശ്ചയമായുള്ള ദൃഷ്ടാന്തങ്ങളെ പറഞ്ഞു കാണിക്കുന്നു; കെൾപ്പിൻ.

(൧) അവൻ താൻ ചെയ്യ പാപത്തിന്നായിക്കൊണ്ട ദുഃഖിച്ചു. അതുകൊണ്ടല്ലയൊ മൂന്ന ദിവസം വരെക്കും ഭക്ഷിക്കാതെയും കുടിക്കാതെയുമിരുന്നത. ആ സമയത്തിൽ താൻ മുമ്പിൽ ക്രിസ്തുവിന്നും തന്റെ ശിഷ്യന്മാൎക്കും ചെയ്യ ദ്രൊഹങ്ങളെ എല്ലാം ഒൎത്ത അവ മഹാ വലിയവയും മഹാക്രൂരതയുള്ളവയും ആകുന്നു എന്ന വിചാരിച്ച ദുഃഖിക്കുമല്ലൊ. അപ്രകാരം തന്നെ ദൈവം നിങ്ങളുടെ ഹൃദയങ്ങളെയും മൃദുവാക്കി ക്രമപ്പെടുത്തിയാൽ പാപം നിങ്ങൾക്ക എററവും വെറുപ്പുള്ളതായി കാണപ്പെടും. അപ്പൊൾ പൌലൂസിന്ന ഉണ്ടായിരുന്ന മനൊവ്യാകുലത്തിന്ന തക്കവണ്ണം നിങ്ങൾക്ക ഉണ്ടാകാതിരുന്നാലും നാം ദൈവത്തെ ബഹുമാനിക്കാതെയും മരണ പൎയ്യന്തം നമ്മെ സ്നേഹിച്ച ആ പ്രിയമുള്ള രക്ഷിതാവിനെ നിന്ദിക്കുന്നതകൊണ്ട മഹാ വലിയ കുററക്കാരെന്നും അവന്റെ കൊപത്തിന്ന യൊഗ്യന്മാരെന്നും തിരിച്ചറിഞ്ഞ നെരായിട്ട അനുതപിക്കും. അപ്പൊൾ അവർ തങ്ങൾ കുത്തീട്ടുള്ള എന്റെ മെൽ നൊക്കും എന്ന സെഖറിയാ ൧൨. ൧൦ വാക്യത്തിൽ പറഞ്ഞിരിക്കുന്നു.

(൨) അവൻ പ്രാൎത്ഥിച്ചതകൊണ്ട അവന്റെ മനസ്സ തിരിവ വെളിപ്പെടുന്നു. ഇതിന മുമ്പിൽ അവൻ പ്രാൎത്ഥിച്ചിട്ടില്ലയൊ എന്ന ചൊദിച്ചാൽ മററുള്ള പറിശന്മാരെ പൊലെ ദീൎഘമായിട്ടുള്ള പ്രാൎത്ഥന ചെയ്യുവന്നു. ഇപ്പൊൾ "കണ്ടാലും അവൻ പ്രാൎത്ഥിക്കുന്നു" എന്ന യെശു അരുളിചെയ്യതകൊണ്ട മുമ്പിൽ പ്രാൎത്ഥിച്ചു വന്നത പ്രാൎത്ഥന എന്ന താൻ വിചാരിച്ചിട്ടില്ല. പിമ്പു ചെയ്യ പ്രാൎത്ഥന

പൊടിഞ്ഞ ഹൃദയത്തിൽനിന്ന ഉണ്ടായതും ആത്മാ
വിനാലും സത്യത്താലും എല്പിക്കപ്പെട്ടതുമായിരു
ന്നതകൊണ്ട അതിനെ പ്രിയത്തൊടെ താൻ അം
ഗീകരിച്ചു. അവനെ പൊലെ മനസ്സ തിരിച്ചവർ
എല്ലാവരും തങ്ങൾ ചെയ്യ കുററത്തിന്ന കരുണ
യും, ബെലഹീനത്തിന്ന ധൈൎയ്യവും, കലഹത്തിന്ന
സമാധാനവും വെണമെന്ന ബൊധിച്ചു, അവൈ
ക്ക വെണ്ടി യെശുവിന്റെ നാമം മൂലമായി ന
ന്മെയും, പരമാൎത്ഥവും, സ്ഥിരതയുമുള്ളവരായി ദൈ
വത്തെ നൊക്കി പ്രാൎത്ഥിക്കും. അപ്രകാരം പ്രാൎത്ഥി
ക്കുന്നതിനുള്ള ശ്രെഷ്ഠാന്തി പരിശുദ്ധാത്മാവിന്റെ
സഹായത്താൽ ഉണ്ടാകുന്നതകൊണ്ട നിങ്ങ
ആ സഹായത്തെ കൈക്കൊള്ളുന്നതിനായിട്ട പ്ര
യാസപ്പെട്ടുവിൻ.

(൩) അവൻ മനത്താഴ്മയുള്ളവനായിരുന്ന
കൊണ്ട അവന്റെ മനസ്സതിരിവ വെളിപ്പെടുന്ന
അവൻ മനസ്സതിരിയുന്നതിന മുമ്പെ ഞാ
യെഹൂദന്മാരുടെ വംശത്തിൽ ജനിച്ചു ദൈവത്തി
ന്റെ ഉഭയ സമ്മതത്തിന്ന ഉൾപ്പെട്ടവനെന്ന
പറിശന്മാരുടെ കൂട്ടത്തിൽ ചെന്നവനെന്നും നീ
യ പ്രമാണങ്ങളെ കുററം കൂടാതെ കൈക്കൊണ്ട
നെന്നും ഇനി എന്നിൽ യാതൊരു കുററവും ഇ
എന്ന വിചാരിച്ചു പ്രശംസിച്ചു. പിമ്പു ഞാൻ ക്രി
സ്തുവിന്റെ സഭയെ പീഡിപ്പിച്ചവനായും പാ
പികളിൽ പ്രധാനിയായും പരിശുദ്ധന്മാരിൽ ചെ
റിയവനായും ഇരിക്കുന്നു എന്ന പറഞ്ഞ അവ
തന്നെ തന്നെ എററവും വിനയപ്പെടുത്തി. ഇ
എത്ര വലിയ വ്യത്യാസമായിരിക്കുന്നു. പഴയ
കാൎയ്യങ്ങൾ ഒഴിഞ്ഞുപൊയി കണ്ടാലും സകല
പുതിയതായിതീൎന്നു" എന്ന പറഞ്ഞിരിക്കുന്ന
വണ്ണം തന്നെ അവന്റെ ഹൃദയത്തിലെ വി
രം, ഭാവം, ചിത്തം, അഭിലാഷം, പ്രവൃത്തി മു

യവ എല്ലാം നന്നാക്കപ്പെട്ടു. അവനെ പൊലെ സത്യമായിട്ട മനസ്സ തിരിച്ചവർ തങ്ങളെ ദൈവത്തിന്ന മുമ്പാകെ മഹാ വലിയ പാപികളെന്നും അവങ്കൽനിന്ന ഒരു അല്പം ഉപകാരമെങ്കിലും പ്രാപിക്കുന്നതിന്ന യൊഗ്യതയുള്ളവരല്ല എന്നും തങ്ങളുടെ പ്രവൃത്തികളിൽ ഒന്നെങ്കിലും അതിന തക്കത അല്ല എന്നും കണ്ട തങ്ങളെ എററവും വിനയപ്പെടുത്തി തങ്ങളുടെ സ്വന്ത നീതിയെ നില നിൎത്തുവാൻ ശ്രമിക്കാതെ ദൈവത്താൽ വരുന്ന നീതിക്ക അനുസരണമുള്ളവരാകും.

(൪) അവൻ വിശ്വാസമുള്ളവനായിരുന്നത കൊണ്ട അവന്റെ മനസ്സ തിരിവ വെളിപ്പെടുന്നു. അവൻ ക്രിസ്തുവിനെ രക്ഷിതാവായിട്ട സ്വീകരിച്ചതകൊണ്ട മുമ്പിൽ അവന്ന വിരൊധമായിട്ടുണ്ടായിരുന്ന വൈരാഗ്യത്തെ വിട്ട തന്നെ അറിഞ്ഞിട്ടുള്ള യഹൂദന്മാരും ക്രിസ്ത്യാനിക്കാരുമായ എല്ലാവരും ആശ്ചൎയ്യപ്പെടത്തക്കവണ്ണം യെശു തന്നെ ദൈവത്തിന്റെ പുത്രനാകുന്നു എന്ന അവരുടെ പ്രാൎത്ഥന ആലയങ്ങളിൽ ധൈൎയ്യത്തൊടെ പ്രസംഗിച്ചു. അവൻ വിശ്വാസമുള്ളവനായിരുന്നത കൊണ്ടല്ലയൊ തനിക്കുണ്ടായിരുന്ന ലൌകിക ശ്രെയസ്സുകളെ എല്ലാം ക്രിസ്തുവിന്റെ നാമത്തിൻ നിമിത്തം ചവറ എന്നപൊലെ വിചാരിച്ച ത്യജിച്ചത. വിശ്വാസത്താലല്ലയൊ ശ്രെഷ്ഠന്മാരാലും ഹീനന്മാരാലും സ്വദെശക്കാരാലും പുറദെശക്കാരാലും തനിക്കുണ്ടായിരുന്ന അവമാനത്തെയും ഉപദ്രവത്തെയും വിചാരിക്കാതെയും താൻ കൈക്കൊണ്ടിരുന്ന വെലയെ നിവൃത്തിയാക്കുവാനായിട്ട മരണം വരെ ധൈൎയ്യത്തൊടെ പ്രയാസപ്പെട്ട വന്നത. പിന്നെയും അവൻ താൻ ഇന്നവനെ വിശ്വസിച്ചിരിക്കുന്നു എന്ന അറിഞ്ഞിരിക്ക കൊണ്ട ഞാൻ ലജ്ജിക്കപ്പെടുകയില്ല എന്ന പറഞ്ഞിരി

ന്നാൽ അവൻ തന്റെ വിശ്വാസത്തിന്റെ സ്ഥി
രതയെ കാണിച്ചു. ഇങ്ങിനെ അവൻ വിശ്വാസം
കൊണ്ടു യെശുവിൽ ഐക്യമുള്ളവനായിരുന്ന
പൊലെ നിങ്ങളും ഐക്യമുള്ളവരായിരിക്കുന്നുവൊ
നിങ്ങളും അവനെ പൊലെ മനസ്സ തിരിച്ച വി
ശ്വാസത്തൊടെ യെശുവിനൊട ചെൎന്നുകൊള്ളു
മെങ്കിൽ നിങ്ങൾക്കും പാപമൊചനവും നിത്യജീ
വനും ലഭിക്കുമെന്നുള്ളതിന്ന ഒട്ടും സംശയമില്ല.

(൩) അവൻ യെശുവിലും അവന്റെ ശിഷ്യ
ന്മാരിലും സ്നെഹമുള്ളവനായിരുന്നതകൊണ്ടു അ
വന്റെ മനസ്സ തിരിവ വെളിപ്പെടുന്നു. മുമ്പെ അ
വനെയും അവന്റെ ശിഷ്യന്മാരെയും പകച്ച
വൻ തന്നെ പിന്നത്തെതിൽ അവനിലും ശിഷ്യ
ന്മാരിലും എത്ര സ്നെഹമായിരുന്നു എന്നുള്ളതിനെ
നൊക്കുവിൻ. അവൻ തനിക്ക ക്രിസ്തുവിലുണ്ടാ
യിരുന്ന സ്നെഹത്തെ കാണിപ്പാനായിട്ടു ക്രിസ്തുവി
ന്റെ സ്നെഹം എന്നെ നിൎബന്ധിക്കുന്നു" എന്നും
"എത കാൎയ്യങ്ങൾ ഇനിക്ക ലാഭമായിരുന്നുവൊ അ
വയെ ഞാൻ ക്രിസ്തുവിന്റെ നിമിത്തമായിട്ടു ന
ഷ്ടമെന്ന വിചാരിച്ചു അതെ സംശയമില്ല എന്റെ
കൎത്താവാകുന്ന ക്രിസ്തു യെശുവിനെ അറിയുന്ന
ശ്രെഷ്ഠതയുടെ നിമിത്തമായി ഞാൻ സകല കാൎയ്യ
ങ്ങളും നഷ്ടങ്ങളെന്ന വിചാരിച്ചു വരുന്നു അവ
നുവെണ്ടി ഇനിക്ക സകലവും നഷ്ടം വന്നിരിക്കുന്നു"
എന്നും പറഞ്ഞു. പിന്നെയും അവൻ തന്റെ
സഹോദരന്മാരിലുള്ള സ്നെഹത്തെ കാണിപ്പാനായിട്ടു ""
തിരിഞ്ഞെടുക്കപ്പെട്ടവൎക്ക വെണ്ടി അവൎക്കും ക്രി
യെശുവിലുള്ള രക്ഷയെ നിത്യമഹത്വത്തൊടു കൂ
ടെ ലഭിക്കെണ്ടുന്നതിന്നായിട്ടു സകലത്തെയും സ
ഹിക്കുന്നു" എന്നും പറഞ്ഞിരിക്കുന്നു. പ്രിയമുള്ള
വരെ നിങ്ങളും അപ്രകാരം യെശുവിനെ ശ്രെഷ്ഠ
തയൊടും പ്രിയത്തൊടും വിചാരിക്കുന്നുണ്ടൊ

അവൻെറ ശിഷ്യന്മാരിൽ മായം കൂടാതെ സ്നേഹം വെക്കുന്നുണ്ടൊ? എന്നും നിങ്ങളെ തന്നെ ശൊധന ചെയ്തു നൊക്കുവിൻ. നിങ്ങൾ യെശുവിനെ ശ്രെഷ്ഠമായും പ്രിയമായും വിചാരിക്കാത്തവരായും അവൻെറ ശിഷ്യന്മാരെ സ്നേഹിക്കാത്തവരായും ഇരിക്കുന്നു എങ്കിൽ നിങ്ങൾ ഇനിയും മനസ്സു തിരിക്കാത്തവരായും നാശത്തിന്ന ഹെതുവായവരായും ഇരിക്കുന്നു എന്ന അറിവിൻ. അപ്രകാരം തന്നെ "യാതൊരുത്തനും കൎത്താവായ യെശു ക്രിസ്തുവിനെ സ്നേഹിക്കുന്നില്ല എങ്കിൽ അവൻ ശാപമായിരിക്കട്ടെ" എന്നും, "തൻെറ സഹൊദരനെ സ്നേഹിക്കാത്തവൻ മരണത്തിൽ ഇരിക്കുന്നു" എന്നും പറഞ്ഞിരിക്കുന്നു.

(൩) അവൻ ക്രിസ്തുവിന്ന അനുസരണമുള്ളവനായിരുന്നതകൊണ്ട അവൻെറ മനസ്സതിരിവ വെളിപ്പെടുന്നു. അവൻ മനസ്സു തിരിഞ്ഞ ഉടനെ തനിക്കുണ്ടായിരുന്ന ദുരാലൊചനയെ വെറുത്ത "കൎത്താവെ ഞാൻ എന്ത ചെയ്വാൻ നിനക്ക മനസ്സായിരിക്കുന്നു?" എന്ന പറഞ്ഞുവല്ലൊ. അതുമുതൽ താൻ മുമ്പെ അവന വിരൊധമായി പൊരുതുവാൻ ഭാവച്ചിരുന്ന പക, ക്രൊധം, വൈരാഗ്യം എന്നുള്ള ആയുധങ്ങളെ എല്ലാം എറിഞ്ഞുകളഞ്ഞ അവൻെറ ആധിപത്യത്തിൻ കീഴായി അന്ധകാര പ്രവൃത്തികളൊടും മനുഷ്യരുടെ ദുൎമ്മൎയ്യാദയൊടും എത്രത്ത നിന്നതുമല്ലാതെ തന്നെയും തനിക്കുണ്ടായിരുന്ന സകലത്തെയും അവന്ന ഭരമെല്പിച്ചു. ഇപ്രകാരം അവൻെറ മുമ്പിലത്തെ അവസ്ഥയ്ക്കും പിന്നത്തെ അവസ്ഥയ്ക്കും എത്ര ഭെദം വന്നിരിക്കുന്നു. അത എന്ത കൊണ്ട ഉണ്ടായി? അവനിൽ ബലമായി ഒഴിക്കപ്പെട്ട ദൈവകൃപയാലല്ലയൊ? ആ കൃപയെ നിങ്ങൾക്കും ലഭിപ്പാനായിട്ട വഴി അപെക്ഷിച്ചുകൊൾവിൻ.

## മൂന്നാമത.

പൌലൂസിൻെറ മനസ്സ തിരിവിൽ ഉണ്ടായ ദൈവകാരുണ്യം ഇന്നതെന്ന നമുക്ക നൊക്കാം.

(൧) ദൈവത്തിൻെറസ്വയാധിപത്യം പ്രകാശ ക്കുന്നു. മനുഷ്യർ എല്ലാവരും പാപം ചെയ്യുവ കകൊണ്ട ശിക്ഷ വിധിക്ക യൊഗ്യരായിരിക്കുന്ന അവരിൽ യാതൊരുത്തനെ എങ്കിലും മനസ്സ തിര ക്കുന്നതിന്ന ദൈവത്തിന്ന ഇഷ്ടമായാൽ അത ഹാ വലിയ കൃപ എന്ന പറയെണ്ടുന്നതല്ലാതെ പക്ഷഭെദം എന്ന പറയുന്നതിന്ന ഇട ഇല്ല "മനയപ്പെട്ട വസ്തു മനഞ്ഞവനൊട നീ എന്തിന എന്നെ ഇപ്രകാരം ഉണ്ടാക്കി എന്ന പറയുമൊ തനിക്കിഷ്ടമുള്ള യാതൊന്നെങ്കിലും ചെയ്യുന്നതിന ദൈവത്തിന്ന തന്നെ അധികാരമുള്ളൂ. അവൻെറ ക്രിയകൾ എല്ലാം ന്യായക്കെടില്ലാത്തവയാകുന്ന തർസ്സുസ്സുകാരനായ ശൌലിൻെറ അവസ്ഥയെ റിഞ്ഞിട്ടുള്ള ആരെങ്കിലും അവന ലഭിച്ചിട്ടുള്ള വ ലിയ കാരുണ്യത്തിന്ന അവൻ യൊഗ്യനെന്ന പറയുമൊ? പൌലൂസ തന്നെയും ഇത എൻെറ നന്മ കൊണ്ടെങ്കിലും സ്വെച്ഛകൊണ്ടെങ്കിലും ന്നു എന്ന പറയുമൊ? അവൻ അപ്രകാരം പ യാതെ "ഞാൻ എവനൊട കരുണ ചെയ്വാൻ ച്ഛിക്കുന്നുവൊ അവനൊട കരുണ ചെയ്യും" ന്ന അരുളിചെയ്തിട്ടുള്ള ദൈവത്തിൻെറ ഐശ്വ മുള്ള കൃപയാലുണ്ടായതെന്ന പറഞ്ഞിരിക്കുന്ന അപ്രകാരം തന്നെ യെശു "ഇവൻ ഇനിക്ക രിഞ്ഞെടുക്കപ്പെട്ട പാത്രമാകുന്നു" എന്ന പറഞ്ഞ എന്നതകൊണ്ട മനസ്സ തിരിയുന്ന സകലരും വനാൽ തെരിഞ്ഞെടുക്കപ്പെടുന്നു എന്നുള്ളത ശ്ചയമാകുന്നു. മനസ്സ തിരിഞ്ഞവർ തങ്ങളു ക്രിയകളാലല്ല ദൈവത്തിൻെറ സ്വന്ത കൃപയാ

ത്രെ മനസ്സുതിരിവിനെ പ്രാപിച്ചിരിക്കുന്നു എന്ന താഴ്മയൊടും നന്ദിയൊടും എററു പറയും.

(൨) അവൻെറ മനസ്സുതിരിവിൽ ദിവ്യശക്തി പ്രകാശിക്കുന്നു. കല്ലുപൊലെ കഠിനമായിരുന്ന അവൻെറ ഹൃദയം മൃദുവാക്കപ്പെട്ടല്ലൊ. അന്ധതപ്പെട്ട അവൻെറ കണ്ണുകൾ തുറക്കപ്പെട്ടല്ലൊ. ചെന്നായ്ക്കു സമമായിരുന്ന അവൻെറ ശീലം കുഞ്ഞാട്ടിൻെറ ശീലത്തിന്ന സമമായി മാററപ്പെട്ടല്ലൊ ഇതെല്ലാം ആരാലുണ്ടായി? ദൈവദൂതന്മാർ എങ്കിലും മനുഷ്യർ എങ്കിലും എത്ര സാമൎത്ഥ്യത്തെ കാണിച്ചാലും അത അവരാൽ കഴിയുന്ന കാൎയ്യമൊ? ഹാ! തൻെറ വാക്കിൻെറ ശക്തിയാൽ സകലത്തെയും ഉണ്ടാക്കിയ മഹത്വമുള്ള ദൈവത്താലല്ലയൊ ഉണ്ടായത അത നമ്മുടെ കണ്ണുകൾക്ക ആശ്ചൎയ്യമായി കാണപ്പെടുന്നു.

(൩) അവൻെറ മനസ്സുതിരിവിൽ ദൈവകാരുണ്യം പ്രകാശിക്കുന്നു. യെശു തൻെറ കൊപാഗ്നി അവൻെറ മെൽ ജ്വലിക്കത്തക്കവണ്ണം കാണപ്പെട്ടു എങ്കിൽ അത ന്യായമല്ലാത്തത എന്ന ആൎക്ക പറയാം? അവൻ അപ്രകാരം ചെയ്യാതെ തൻെറ മഹാ കൃപയെ അവൻെറ മെൽ ചൊരിഞ്ഞു. പൌലൂസ തൻെറ ആയുസ്സുകാലമൊക്കയും അതിനെ തിരിച്ചറിഞ്ഞ സകലരും അറിയത്തക്കവണ്ണം തൻെറ വാക്കിന്ന എത്തുന്നതവരെയും പറഞ്ഞ അതിനെ എററവും പുകഴ്ത്തിയിരിക്കുന്നു. തർസുസ്സുകാരനായ ശൌലും മനസ്സുതിരിയുന്നതിന്ന കൃപ ലഭിച്ചതകൊണ്ട, അവനൊട ചെരുന്ന യാതൊരു പാപിയും കൃപ ലഭിച്ചുകൊള്ളാമെന്ന വിശ്വസിക്കുന്നതിന്ന ഇടയുണ്ട. അപ്രകാരം തന്നെ അവൻ നിത്യജീവനെ പ്രാപിപ്പാനായിട്ട ഇനിമെൽ യെശുക്രിസ്തുവിൽ വിശ്വാസമായിരിക്കുന്നവൎക്കദൃഷ്ടാന്തം കാണിക്കത്തക്കവണ്ണം പ്രധാന പാപിയായ

എന്നിൽ എല്ലാ ദീൎഘശാന്തതയും കാണിപ്പാനായി
ട്ട കൃപ ലഭിച്ചു എന്ന പറഞ്ഞു. ഇപ്രകാരം അവ
ന്റെ കൃപ സൌജന്യമായി നല്കപ്പെടുന്നതായു
സംപൂൎണ്ണമുള്ളതായും ഇരിക്കുന്നതകൊണ്ട തന്റെ
അടുക്കൽ വരുന്നവരെ അവൻ പുറത്ത തള്ളിക്ക
ളകയില്ല. ആകയാൽ ഇപ്പോൾ തന്നെ നിങ്ങൾ
ദൈവത്തൊട യൊജ്യതപ്പെടുവിൻ.

(൪) അവന്റെ മനസ്സതിരിവിൽ ദിവ്യജ്ഞാ
നം പ്രകാശിക്കുന്നു. അവൻ വലിയ ശത്രുവായി
രുന്നിട്ടും യെശു അവനെ നശിപ്പിച്ചുകളയാതെ
അവനെ മനസ്സതിരിപ്പിച്ചതകൊണ്ട പിശാചി
ന്റെ ആലൊചനയെയും മനുഷ്യരുടെ ഉഗ്രത്തെ
യും അകററികളഞ്ഞു. അത ഹെതുവായിട്ട ദമസ്കൊ
സിലുണ്ടായിരുന്ന ക്രിസ്ത്യാനിക്കാർ അവന്റെ
കയ്യിൽനിന്ന രക്ഷിക്കപ്പെടുവാനും വിശ്വാസ
ത്തിൽ അധികം സ്ഥിരപ്പെടുവാനും ഇടയുണ്ടായി.
മുമ്പിൽ എവൻഗെലിയൊനെ നശിപ്പിപ്പാൻവി
ചാരിച്ചവൻ തന്നെ അതിനെ പ്രസംഗിപ്പാൻ
തുടങ്ങി. ഇതിനെ കാണുകയിൽ ദൈവം മനുഷ്യ
രുടെ ഉഗ്രത്തെയും തനിക്ക സ്തുതിയാകത്തക്കവണ്ണം
ചെയ്യുവരുന്നു എന്നും, സകല ഞെരുക്കങ്ങളിലും
അവൻ തന്റെ സഭയെ ആശ്ചൎയ്യത്തൊടെ സൂ
ക്ഷിച്ചുവരുന്നു എന്നും, തന്റെ എവൻഗെലി
യൊനെ അറിയിപ്പാനായിട്ട അവൻ പിശാചി
ന്റെ രാജ്യത്തിൽനിന്ന അനെകം പെരെ തെ
രിഞ്ഞെടുത്തുവരുന്നു എന്നും അറിയാമല്ലൊ. ഹാ!
ദൈവത്തിന്റെ ജ്ഞാനം അറിവ എന്നവയുടെ
പരിപൂൎണ്ണത മഹാ അഗാധമായിരിക്കുന്നു. മനസ്സ
തിരിച്ചവരെ, ദൈവം നിങ്ങൾക്ക ചെയ്യു അളവി
ല്ലാത്ത കൃപയ്ക്കു വെണ്ടി അവനെ സ്തുതിപ്പാനാ
യിട്ടും, അവന്റെ കല്പനകളെ മനഃപൂൎവ്വമായി
കൈക്കൊണ്ട അവയിൻ പ്രകാരം നടപ്പാനായി

ട്ടം, അതിനെ പ്രസിദ്ധപ്പെടുത്തുവാനായിട്ടും പ്രയാസപ്പെടുവിൻ.

മനസ്സുതിരിയാത്തവരെ, നിങ്ങൾ ദൈവത്തെ നിങ്ങളുടെ കൎത്താവായിട്ടു കൈക്കൊള്ളാതെയും, അവൻ അയച്ച രക്ഷിതാവിനെയും, അവൻ മൂലം ഉണ്ടായ രക്ഷയെയും അറിഞ്ഞു ചെന്നുകൊള്ളാതെയും, അവന്ന ചെയ്യെണ്ടുന്ന മുറയെ ചെയ്യാതെയും ഇരിക്കുന്നതുകൊണ്ട നിങ്ങൾ മഹാ വലിയ കുററക്കാരായും ദൈവത്തിന്റെ കൊപത്തെ വരുത്തികൊള്ളുന്നവരായും ഇരിക്കുന്നു. നിങ്ങൾ മനസ്സുതിരിയാതെയിരുന്നാൽ അതിൽനിന്ന എങ്ങിനെ ഒഴിഞ്ഞുകൊള്ളും? ആകയാൽ മനസ്സുതിരിവ എററവും ആവശ്യമെന്ന ബൊധിച്ച, ദൈവം നിങ്ങൾക്ക ശുദ്ധമുള്ള ഹൃദയത്തെയും സ്ഥിരമുള്ള മനസ്സിനെയും നല്കെണമെന്ന നിങ്ങൾ അവനൊട അപെക്ഷിച്ചുകൊൾവിൻ.

അവസാനം

---

COTTAYAM:

PRINTED AT THE CHURCH MISSION PRESS.

*For the North Travancore Malayalim Religious Tract Society.*

---

1846.